# ആത്മികതയുടെ നിഴലുകൾ പഴയനിയമത്തിൽ

പ്രിയരേ ഈ കൊച്ചു പുസ്തകത്തിൽ ന്യായപ്രമാണം എന്നുള്ളത് എന്താണെന്നും ന്യായപ്രമാണത്തിലെ നിഴലുകൾ എന്തൊക്കെയാണെന്നും ചിന്തിക്കുകയാണ് നാം ചെയ്യുന്നത്. പഴയനിയമപുസ്തകത്തിൽ 39 പുസ്തകങ്ങളാണ് ഉള്ളത്.പുതിയ നിയമത്തിൽ 27 പുസ്തകങ്ങളും ഉണ്ട്. എന്നാൽ പി ഒ സി ബൈബിൾ നോക്കുകയാണെങ്കിൽ അതിൽ ഇപ്പോൾ നാം കണ്ടതായ 66 പുസ്തകങ്ങൾക്ക് ഉപരിയായി 72 പുസ്തകങ്ങൾ കാണാൻ കഴിയും. പഴയനിയമത്തിലെ പുസ്തകങ്ങളുടെ എണ്ണത്തിലാണ് പി ഒ സി ബൈബിൾ വ്യത്യാസപ്പെട്ടിരിക്കുന്നത്. പുതിയ നിയമത്തിൽ അതിലും ആകെയുള്ളത് 27 പുസ്തകങ്ങൾ തന്നെയാണ്. കാരണം പുതിയ നിയമമാണല്ലോ മനുഷ്യന്റെ വീണ്ടെടുപ്പിനും തുടർന്നുള്ള അവന്റെ

വിശ്വാസത്താലുള്ള നീതിയുള്ള ജീവിതത്തിനും നിർദ്ദേശങ്ങൾ നൽകുന്നത്. പുതിയനിയമത്തിലെ ലേഖനങ്ങളിൽ അപ്പോസ്തോലൻ പൗലോസ് രേഖപ്പെടുത്തിയിട്ടുള്ള റോമർക്കുള്ള ലേഖനത്തിന്റെ ഏഴാം അധ്യായത്തിന്റെ ഒന്നാം വാക്യം നാം പരിശോധിക്കുമ്പോൾ അവിടെ ഇങ്ങനെ എഴുതിയിരിക്കുന്നതായി കാണാവുന്നതാണ്. സഹോദരന്മാരെ ന്യായപ്രമാണം അറിയുന്നവരോടാണല്ലോ ഞാൻ സംസാരിക്കുന്നത്.

*റോമർ അദ്ധ്യായം 1 വാക്യം 1*
*സഹോദരന്മാരേ, ന്യായപ്രമാണം അറിയുന്നവരോടല്ലോ ഞാൻ സംസാരിക്കുന്നതു:*

ഈ സമയത്ത് റോമയിലെ സഭയിൽ ഉള്ള വിശ്വാസികൾ തീർത്തും യഹൂദന്മാരായിരുന്നില്ല. റോമയിലുള്ള യഹൂദ ഇതര ജാതികളും സഭയിലേക്ക് കടന്നു വന്നിരുന്നു. ഇവരെ എല്ലാവരെയും ഉൾപ്പെടുത്തിക്കൊണ്ടാണ് ഇപ്രകാരം സംസാരിക്കുന്നത്. അതിൽനിന്നും

അവിടെയുള്ള എല്ലാ വിശ്വാസികളും ന്യായപ്രമാണത്തെക്കുറിച്ച് ബോധമുള്ളവർ ആയിരുന്നു എന്ന് നമുക്ക് അനുമാനിക്കാവുന്നതുമാണ്.

## എന്താണ് ന്യായപ്രമാണം?

പഴയനിയമ പുസ്തകത്തിൽ ആകെയുള്ളത് 39 പുസ്തകങ്ങൾ ആണെന്ന് നാം കണ്ടുവല്ലോ. അതിൽ ആദ്യത്തെ അഞ്ചു പുസ്തകങ്ങൾ ദൈവദാസനായ മോശെ രേഖപ്പെടുത്തിയിട്ടുള്ളതും അതിന് പഞ്ചഗ്രന്ഥികൾ എന്ന് പേർ കൊടുത്തിട്ടുമുണ്ട്. മറ്റുള്ള പുസ്തകങ്ങളിൽ ഇയ്യോബ്, സങ്കീർത്തനങ്ങൾ, സഭാപ്രസംഗി, വിലാപങ്ങൾ, തുടങ്ങിയവായും  മറ്റു പ്രവാചക പുസ്തകങ്ങളും കാണാൻ കഴിയും. എന്നാൽ പ്രാഥമികമായി, മോശെ എഴുതിയ അഞ്ച് പുസ്തകങ്ങളെ ന്യായപ്രമാണം എന്നാണ് പറഞ്ഞു വരുന്നത്. അതിനു കാരണം പുറപ്പാട് പുസ്തകത്തിന്റെ ഇരുപതാം അദ്ധ്യായം മുതൽ നാം പഠിക്കുമ്പോൾ നീതിയോടെയുള്ള ജീവിതത്തിനുള്ള കൽപ്പനകൾ അതിൽ

കൊടുക്കുന്നതായി കാണാൻ കഴിയും. ദൈവം മനുഷ്യരുടെ ജീവിതത്തിന് ആവശ്യമായ നിയമങ്ങളാണ് അതിൽ കൊടുത്തിട്ടുള്ളത്. അതുകൊണ്ട് നിയമങ്ങൾ അടങ്ങിയ ഈ പുസ്തകത്തെ ന്യായപ്രമാണ പുസ്തകം എന്നും പറഞ്ഞുവരുന്നു. എന്നാൽ അതു കൂടാതെയുള്ള മറ്റു പുസ്തകങ്ങളും ന്യായപ്രമാണ പുസ്തകങ്ങൾ എന്നുള്ളതിൽ തന്നെ ഉൾപ്പെട്ടിരിക്കുന്നു. യെശയ്യാവ് രേഖപ്പെടുത്തുമ്പോൾ, അതിനെക്കുറിച്ച് അപ്പോസ്തലൻ പൗലോസ് പുതിയനിയമത്തിൽ ഉദ്ധരിക്കുമ്പോഴും യെശയ്യാവിന്റെ പുസ്തകത്തിലെ പരാമർശങ്ങളെ ന്യായപ്രമാണത്തിൽ എഴുതിയിരിക്കുന്നു എന്ന് രേഖപ്പെടുത്തിയിട്ടുണ്ട്.

*1 കൊരിന്ത്യർ അദ്ധ്യായം 14 വാക്യം 21 "അന്യഭാഷകളാലും അന്യന്മാരുടെ അധരങ്ങളാലും ഞാൻ ഈ ജനത്തോടു സംസാരിക്കും എങ്കിലും അവർ എന്റെ വാക്കു കേൾക്കയില്ല എന്നു കർത്താവു അരുളിച്ചെയ്യുന്നു" എന്നു*

*ന്യായപ്രമാണത്തിൽ എഴുതിയിരിക്കുന്നു.*

*യെശയ്യാവ് അദ്ധ്യായം 28 വാക്യം 11 വിക്കി വിക്കി പറയുന്ന അധരങ്ങളാലും അന്യഭാഷയിലും അവൻ ഈ ജനത്തോടു സംസാരിക്കും.*

ഇതിൽ നിന്നും പഴയനിയമത്തിലെ മുഴുവൻ പുസ്തകങ്ങളെയും ന്യായപ്രമാണം എന്ന പേരിൽ നമുക്ക് മനസ്സിലാക്കാവുന്നതാണ്. സഭയിലേക്ക് കടന്നുവരുന്ന പുതിയ നിയമവിശ്വാസികൾ ഈ നിയമവ്യവസ്ഥയെ കുറിച്ച് പഠിക്കേണ്ടതാണ്. എങ്കിൽ മാത്രമേ അതിൽ രേഖപ്പെടുത്തിയിട്ടുള്ള വ്യത്യസ്തമായ നിയമങ്ങളിലൂടെ നമുക്ക് ക്രിസ്തുവിന്റെ പാപ പരിഹാരം എപ്രകാരമാണെന്ന് മനസ്സിലാക്കുവാൻ കഴിയുകയുള്ളു. അതുകൊണ്ടാണ് വിശ്വാസികളോട് പൗലോസ് അപ്രകാരം പറയുവാൻ ഇടയായിട്ടുള്ളത്.

ഈ കാലങ്ങളിലും പുതിയനിയമ വിശ്വാസികൾ ന്യായപ്രമാണത്തെക്കുറിച്ച്

അല്ലെങ്കിൽ പഴയനിയമത്തിലെ മുഴുവൻ പുസ്തകങ്ങളെ കുറിച്ച് എത്രത്തോളം അറിവ് നേടിയിരിക്കുന്നു എന്നുള്ളത് കണ്ടെത്തേണ്ടതാണ്. ഇങ്ങനെയുള്ള ന്യായപ്രമാണത്തെക്കുറിച്ച് എബ്രായർക്ക് എഴുതിയ ലേഖനത്തിൽ പത്താം അധ്യായത്തിൽ ഇങ്ങനെയും രേഖപ്പെടുത്തിയിട്ടുണ്ട്. അത് ഇപ്രകാരമാണ്. ന്യായപ്രമാണം എന്നുള്ളത് വരുവാനുള്ള നന്മകളുടെ നിഴൽ ആണെന്നും സാക്ഷാൽ കാര്യങ്ങളുടെ സ്വരൂപം അല്ലെന്നും രേഖപ്പെടുത്തിയിരിക്കുന്നു. ഇതിൽനിന്ന് പഴയ നിയമത്തെക്കുറിച്ച് അത്തരത്തിലുള്ള ഒരു ആധികാരികമായ പഠനവും നമുക്ക് ആവശ്യമാണ്. എന്താണ് നിഴലുകൾ എന്നതുകൊണ്ട് എഴുത്തുകാരൻ അർത്ഥമാക്കുന്നത്? നാം മനസ്സിലാക്കിയിട്ടുള്ളത് പോലെ ഒന്നിന്റെയും വ്യക്തത നൽകുവാൻ നിഴലിന് കഴിയുകയില്ല. അതിനാൽ തന്നെ പഴയനിയമത്തിലെ അനേക സംഭവങ്ങൾ നാം വായിക്കുമ്പോൾ അത് അപ്രകാരം തന്നെ ആണെന്ന്

നാം മനസ്സിലാക്കിയാലും ആ വിവരണങ്ങൾക്ക് മറ്റു ചില ആത്മീയമായ അർത്ഥങ്ങളും കൂടി ഉണ്ടെന്നു നാം കണ്ടെത്തേണ്ടതാണ്.

നമുക്ക് ന്യായപ്രമാണത്തിലെ അല്ലെങ്കിൽ പഴയനിയമ പുസ്തകങ്ങളിലുള്ള നിഴലുകൾ എന്തൊക്കെയാണെന്ന് പരിശോധിക്കാം. നമുക്കറിയാം മുഖ്യമായും ബൈബിളിന്റെ ലക്ഷ്യം പാപത്തിൽ നിന്നുള്ള വീണ്ടെടുപ്പ് പ്രഖ്യാപിക്കുക അത് നടപ്പിൽ വരുത്തുക എന്നുള്ളതാണ്.എന്നാൽ പാപം എന്ത്? അത് എന്തുകൊണ്ട് സംഭവിച്ചു എന്നുള്ള കാരണവും പഴയനിയമത്തിൽ അല്ല പുതിയ നിയമത്തിൽ വെളിപ്പെടുത്തുന്നുണ്ട്. കാരണം, പുതിയനിയമം പൂർണ്ണമായ കാര്യങ്ങൾ വെളിപ്പെടുത്തിയിട്ടുള്ള പുസ്തകമാണ്. പഴയനിയമ പുസ്തകത്തിൽ പാപത്തിന്റെ കാരണമന്വേഷിച്ചവർക്ക് അത് കണ്ടെത്തുവാൻ കഴിയുന്നില്ല.

*ഇയ്യോബിന്റെ പുസ്തകം അദ്ധ്യായം 33 വാക്യം 12,13 ദൈവം മനുഷ്യനെക്കാൾ*

*വലിയവനല്ലോ.*
*നീ അവനോടു എന്തിന്നു വാദിക്കുന്നു?*
*തന്റെ കാര്യങ്ങളിൽ ഒന്നിന്നും അവൻ കാരണം പറയുന്നില്ലല്ലോ.*

എന്നാൽ പുതിയനിയമം അത് വെളിപ്പെടുത്തി തരുന്നുണ്ട്. പാപത്തിലുള്ള അടിമത്തം എന്തിനായിരുന്നു എന്ന് പൌലൊസ് രേഖപ്പെടുത്തിയത് ഇങ്ങനെയാണ്.

*ഗലാത്യർ അദ്ധ്യായം 3 വാക്യം 22*
*എങ്കിലും വിശ്വസിക്കുന്നവർക്കു വാഗ്ദത്തം യേശുക്രിസ്തുവിലെ വിശ്വാസത്താൽ ലഭിക്കേണ്ടതിന്നു തിരുവെഴുത്തു എല്ലാവറ്റെയും പാപത്തിൻ കീഴടെച്ചുകളഞ്ഞു.*

അതുപോലെയാണ് പഴയ നിയമത്തിലെ ഭൗതിക സംഭവങ്ങളിൽ ഒളിഞ്ഞിരിക്കുന്ന ആത്മീയ കാര്യങ്ങളും. പൗലോസ് അപ്പോസ്തോലൻ കൊരിന്ത്യർക്ക് ലേഖനം എഴുതുമ്പോൾ അതിൽ ഇങ്ങനെ രേഖപ്പെടുത്തിയതായി നാം വായിക്കുന്നുണ്ട്. ആദ്യത്തേതിൽ പ്രാകൃതം വരുന്നു എന്നും

പിന്നത്തേതിലാണ് ആത്മീകം വരുന്നതെന്നും.

*1 കൊരിന്ത്യർ അദ്ധ്യായം 15 വാക്യം 46 എന്നാൽ ആത്മികമല്ല പ്രാകൃതമത്രേ ഒന്നാമത്തേതു; ആത്മികം പിന്നത്തേതിൽ വരുന്നു.*

അതെ, മനുഷ്യൻ ഒരു പ്രാകൃതനായി അല്ലെങ്കിൽ ജഡപ്രകൃതത്തിൽ, പാപവ്യവസ്ഥയിൻ കീഴിൽ ജനിച്ചു പാപിയായി ജീവിക്കുമ്പോഴാണ് അവനിലേക്ക് മാനസാന്തരത്തിന്റെ ഫലമായി, വീണ്ടും ജനനത്തിന്റെ ഫലമായി ആത്മികം കടന്നുവരുന്നത്. ആത്മീകം എന്നാൽ ആത്മാവിനെ സംബന്ധിച്ച വിഷയങ്ങളുടെ പഠനമാണ്. ഭൂമിയിലുള്ള കാര്യങ്ങൾക്ക് മാത്രമേ പേർ നൽകപ്പെട്ടിട്ടുള്ളു. അതുകൊണ്ടുതന്നെ ആത്മീകം അല്ലെങ്കിൽ ആത്മാവ് എന്ന വിഷയം ഉള്ളതാണെന്ന് തന്നെ നാം മനസ്സിലാക്കേണ്ടതാണ്. ആത്മാവും, ദൂതന്മാരും ഇല്ല എന്ന് പഠിപ്പിക്കുന്നവർ യഹൂദർക്കിടയിലും ക്രിസ്ത്യാനികൾക്കിടയിലും ഉണ്ട്.

ആത്മാവിനെ സംബന്ധിച്ചുള്ള പഠനമാണ് ബൈബിളിന്റെ ലക്ഷ്യം. യേശുക്രിസ്തു അവിടുത്തെ വാക്കുകളിൽ ആത്മാവിന്റെ വീണ്ടെടുപ്പ് അല്ലെങ്കിൽ ആശ്വാസം നടക്കണമെങ്കിൽ യേശുവിന്റെ അടുത്തേക്ക് കടന്നുവരുവാൻ പറയുന്നുമുണ്ട്.

*മത്തായി അദ്ധ്യായം 11 വാക്യം 28,*
*അദ്ധ്വാനിക്കുന്നവരും ഭാരം*
*ചുമക്കുന്നവരും ആയുള്ളോരേ,*
*എല്ലാവരും എന്റെ അടുക്കൽ*
*വരുവിൻ; ഞാൻ നിങ്ങളെ*
*ആശ്വസിപ്പിക്കും.*
29 *ഞാൻ സൌമ്യതയും താഴ്മയും*
*ഉള്ളവൻ ആകയാൽ എന്റെ നുകം*
*ഏറ്റുകൊണ്ടു എന്നോടു പഠിപ്പിൻ;*
*എന്നാൽ നിങ്ങളുടെ ആത്മാക്കൾക്കു*
*ആശ്വാസം കണ്ടെത്തും.*

പഴയ നിയമത്തിലും ആത്മാവിന്റെ വീണ്ടെടുപ്പാണ് സങ്കീർത്തനക്കാരന്റെ മുഖ്യവിഷയം. ആത്മാവിന്റെ അല്ലെങ്കിൽ (മനുഷ്യന്റെ) നല്ല ജീവിതത്തിനുള്ള നിയമങ്ങളാണ് ദൈവം നൽകിയിട്ടുള്ളത്.

അതുകൊണ്ടുതന്നെ സങ്കീർത്തനക്കാരൻ യഹോവയോട് ഇപ്രകാരം പറയുന്നതായിട്ട് കാണാൻ കഴിയും. ദൈവമേ എന്റെ പ്രാണനെ ഞാൻ അങ്ങയുടെ കരങ്ങളിൽ ഏൽപ്പിക്കുന്നു. വിശ്വസ്ത ദൈവമായ യഹോവയെ അങ്ങ് എന്നെ വീണ്ടെടുത്തിരിക്കുന്നുവല്ലോ.

*സങ്കീർത്തനക്കാരൻ 31 വാക്യം 5 നിന്റെ കയ്യിൽ ഞാൻ എന്റെ ആത്മാവിനെ ഭരമേല്പിക്കുന്നു; വിശ്വസ്തദൈവമായ യഹോവേ, നീ എന്നെ വീണ്ടെടുത്തിരിക്കുന്നു.*

ഈ വീണ്ടെടുപ്പിന്റെ പ്രായോഗികമായ മർമ്മങ്ങളാണ് പുതിയനിയമം നമ്മെ പഠിപ്പിക്കുന്നത്. അവനിൽ നമുക്ക് പാപങ്ങളുടെ മോചനവും അതിക്രമങ്ങളുടെ മോചനവും എന്ന വീണ്ടെടുപ്പ് ഉണ്ട്. ഇപ്രകാരമുള്ള വീണ്ടെടുപ്പിന്റെ നിഴലുകൾ പഴയ നിയമത്തിൽ അല്ലെങ്കിൽ ന്യായപ്രമാണ പുസ്തകത്തിൽ നമുക്ക് കാണാം. ഇപ്രകാരം മനുഷ്യനെ വീണ്ടെടുക്കുവാൻ ഭൂമിയിലേക്ക് വന്ന യേശുക്രിസ്തുവിന്റെ പ്രവർത്തികൾ

പഴയനിയമത്തിലെ നിഴലുകളിൽ നമുക്ക് കാണാവുന്നതാണ്. ലൂക്കോസ് എഴുതിയ സുവിശേഷം ഇപ്രകാരം വിവരിക്കുന്നുണ്ട്. ന്യായപ്രമാണത്തിലും പ്രവാചക പുസ്തകങ്ങളിലും സങ്കീർത്തനങ്ങളും തന്നെക്കുറിച്ച് എഴുതിയിരിക്കുന്നത് ഒക്കെയും നിവൃത്തിയാകണമെന്ന് യേശുക്രിസ്തു അരുളിചെയ്തതായി കാണുന്നുണ്ട്.

*ലൂക്കോസ് അദ്ധ്യായം 24 വാക്യം 44*
*പിന്നെ അവൻ അവരോടു :"ഇതാകുന്നു നിങ്ങളോടുകൂടെ*

*ഇരിക്കുമ്പോൾ ഞാൻ പറഞ്ഞ വാക്കു . മോശെയുടെ : ന്യായപ്രമാണത്തിലും പ്രവാചകപുസ്തകങ്ങളിലും*

*സങ്കീർത്തനങ്ങളിലും എന്നെക്കുറിച്ചു എഴുതിയിരിക്കുന്നതു ഒക്കെയും നിവൃത്തിയാകേണം എന്നുള്ളതു തന്നേ എന്നു പറഞ്ഞു.*

ഇനി എവിടെയാണ് നമുക്ക് പഴയനിയമത്തിന്റെ നിഴലുകളിൽ യേശുക്രിസ്തുവിന്റെ പ്രവർത്തികളും വീണ്ടെടുപ്പും കാണാനായിട്ട്

കഴിയുന്നത്. ആദ്യമായി നാം ചിന്തിക്കുന്നത് അബ്രഹാമിന്റെ ഭവനത്തിൽ പിറന്നുവീണ രണ്ടു മക്കളെ കുറിച്ചാണ്. ഒരാൾ ഇസ്മയിലും മറ്റൊരാൾ ഇസഹാക്കുമാണ്. ദൈവത്തിന്റെ പ്രത്യേക താൽപര്യം അനുസരിച്ച് ഇസ്മായിൽ തള്ളപ്പെടുന്നതായും  ഇസഹാക്ക് വീണ്ടെടുക്കപ്പെടുന്നതായും നമുക്ക് കാണാൻ കഴിയും. ഇപ്രകാരമുള്ള ഇരട്ട വ്യക്തിത്വങ്ങൾ വചനത്തിന്റെ പ്രത്യേകതയാണ്. ഇസ്മായിലിന്റെയും ഇസഹാക്കിന്റെയും ജനനത്തെക്കുറിച്ച് പറയുമ്പോൾ ഇസ്മായിൽ ജഡപ്രകാരവും ഇസഹാക്ക് ആത്മപ്രകാരവും ജനിച്ചു എന്ന് നമുക്ക് മനസ്സിലാക്കാൻ കഴിയും.

*ഗലാത്യർ അദ്ധ്യായം 4 വാക്യം 23*
*ദാസിയുടെ മകൻ ജഡപ്രകാരവും സ്വതന്ത്രയുടെ മകനോ വാഗ്ദത്തത്താലും ജനിച്ചിരുന്നു.*

ജഡപ്രകാരം ജനിച്ച ഇസ്മായിൽ തള്ളപ്പെടുന്നു. ആത്മപ്രകാരം ജനിച്ച ഇസഹാക്ക് വീണ്ടെടുക്കപ്പെടുന്നു. അതും യാഗാർപ്പണത്തിലൂടെയാണ്

സംഭവിക്കുന്നതും. ഈ കാര്യങ്ങൾ ജഡം തള്ളപ്പെടുന്നതിന്റെയും ആത്മാവ് രക്ഷിക്കപ്പെടുന്നതിന്റെയും നിഴലാണ്.

അപ്രകാരം തന്നെ ജോസഫ് എന്ന നീതിമാനായ മനുഷ്യൻ മറ്റ് രണ്ട് കുറ്റവാളികളോടൊപ്പം കാരാഗ്രഹത്തിൽ കിടന്നുകൊണ്ട് അപ്പക്കാരന്റെ നാശവും പാനപാത്ര വാഹകന്റെ വീണ്ടെടുപ്പും പ്രഖ്യാപിക്കുന്നുണ്ട്.

*ഉൽപ്പത്തി അദ്ധ്യായം 40 വാക്യം 21, 22 പാനപാത്രവാഹകന്മാരുടെ പ്രമാണിയെ ഫറവോന്റെ കൈയിൽ പാനപാത്രം കൊടുക്കേണ്ടതിനു വീണ്ടും അവന്റെ സ്ഥാനത്ത് ആക്കി. അപ്പക്കാരുടെ പ്രമാണിയെയോ അവൻ തൂക്കിച്ചു; യോസേഫ് അർഥം പറഞ്ഞതുപോലെ തന്നെ.*

ഇത് ക്രിസ്തുവിന്റെ ക്രൂശിന്റെ നിഴലാണ്. പാനപാത്രവാഹകൻ രാജസന്നിധിയിലേക്ക് തിരികെ പോകുമ്പോൾ അപ്പക്കാരൻ ശിക്ഷിക്കപ്പെട്ട് രാജസന്നിധിയിൽ നിന്ന് ഇല്ലാതെയാകുന്നു.

ഇപ്രകാരമാണ് ക്രിസ്തുവിന്റെ മധ്യസ്ഥതയിൽ ജഡം അല്ലെങ്കിൽ പാപം തള്ളപ്പെടുകയും ആത്മാവ് ദൈവ സന്നിധിയിലേക്ക് തിരികെ പോവുകയും ചെയ്യുന്നു. ഇനി മറ്റൊന്ന് ഏശാവിന്റെയും യാക്കോബിന്റെയും ജീവിതമാണ്. യാക്കോബ് സ്വീകരിക്കപ്പെടുകയും ഏശാവ് തള്ളപ്പെടുകയും ചെയ്യുന്നു. ഇവർ രണ്ടുപേരും ഒരു അമ്മയുടെ ഗർഭപാത്രത്തിൽ ഒരുമിച്ച് വളർന്നവരാണ്. എന്നാൽ പിന്നീട് ഒരാൾ തള്ളപ്പെടുകയും മറ്റൊരാൾ സ്വീകരിക്കപ്പെടുകയും ചെയ്യുന്നു.

*റോമർ അദ്ധ്യായം 9 വാക്യം 10, 11, 12, 13 അത്രയുമല്ല, റിബെക്കയും നമ്മുടെ പിതാവായ യിസ്ഹാക് എന്ന ഏകനാൽ ഗർഭം ധരിച്ചു, കുട്ടികൾ ജനിക്കയോ ഗുണമാകട്ടെ ദോഷമാകട്ടെ ഒന്നും പ്രവർത്തിക്കയോ ചെയ്യുംമുമ്പേ തിരഞ്ഞെടുപ്പിൻ പ്രകാരമുള്ള ദൈവനിർണ്ണയം പ്രവൃത്തികൾ നിമിത്തമല്ല വിളിച്ചവന്റെ ഇഷ്ടം നിമിത്തം തന്നേ*

*വരേണ്ടതിന്നു: "മൂത്തവൻ ഇളയവനെ സേവിക്കും" എന്നു അവളോടു അരുളിച്ചെയ്തു. "ഞാൻ യാക്കോബിനെ സ്നേഹിച്ചു ഏശാവിനെ ദ്വേഷിച്ചിരിക്കുന്നു" എന്നു എഴുതിയിരിക്കുന്നുവല്ലോ.*

മൂത്തവൻ തള്ളപ്പെടുവാൻ തക്കവണ്ണം ഇളയവൻ സ്വീകരിക്കപ്പെടുവാൻ തക്കവണ്ണം അമ്മയായ റിബെക്ക പ്രവർത്തിക്കുന്നതായി നമുക്ക് കാണാം. ഇപ്രകാരമുള്ള ധാരാളം നിഴലുകൾ പഴയനിയമത്തിൽ കാണാവുന്നതാണ്. പൗലോസ് എഴുതിയത് പോലെ ആത്മികൻ പഴയനിയമത്തിലെ കാര്യങ്ങൾ ആത്മികമായി ചിന്തിക്കുന്നു. അത് ആത്മികമായി മനസ്സിലാക്കേണ്ടതും നമ്മുടെ ആവശ്യമാണ്. ഇല്ലായെങ്കിൽ പഴയനിയമം വായിക്കുമ്പോൾ അതിന്റെ ചരിത്ര തെളിവുകളും സംഭവിക്കുവാനുള്ള സാധ്യതകളും അന്വേഷിക്കുന്ന മനുഷ്യൻ പലപ്പോഴും പഴയനിയമത്തിന്റെ അസ്തിത്വത്തെ മുഖ്യമായും പഞ്ചഗ്രന്ഥിയുടെ അസ്ഥിത്വത്തെ

ചോദ്യം ചെയ്യുന്നതായി നമുക്ക് കാണാൻ കഴിയും. മുഖ്യമായും ഉല്പത്തി പുസ്തകത്തിലെ പല സംഭവങ്ങളും നാം തെളിവുകളുടെ അടിസ്ഥാനത്തിൽ അല്ല മറിച്ച് ദൈവം അരുളിയ വചനങ്ങളിൽ ഉള്ള വിശ്വാസത്താലാണ് അംഗീകരിക്കേണ്ടത്. ദൈവത്തിന്റെ വചനം ദൈവനിശ്വസ്തം ആണെന്നും അത് മനുഷ്യന്റെ വീണ്ടെടുപ്പിനും അവന്റെ ഗുണീകരണത്തിനും ഉപയോഗപ്രദമാകും വിധത്തിൽ ദൈവത്താൽ സ്ഥിരമാക്കപ്പെട്ടിട്ടുള്ളതാണെന്നും നാം മനസ്സിലാക്കേണ്ടതാണ്.

*2.തിമൊഥെയൊസ് അദ്ധ്യായം 3 വാക്യം 16 എല്ലാതിരുവെഴുത്തും ദൈവശ്വാസീയമാകയാൽ ദൈവത്തിന്റെ മനുഷ്യൻ സകല സൽപ്രവൃത്തിക്കും വക പ്രാപിച്ചു തികഞ്ഞവൻ ആകേണ്ടതിന്നു*
*17 ഉപദേശത്തിന്നും ശാസനത്തിന്നും ഗുണീകരണത്തിന്നും നീതിയിലെ അഭ്യാസത്തിന്നും പ്രയോജനമുള്ളതു ആകുന്നു.*

ഇനിയും മുഖ്യമായും ദാവീദിന്റെ ജീവിതത്തിലേക്ക് നാം പോവുകയാണെങ്കിൽ ഒരു രാജാവ് എന്നുള്ള നിലയിൽ അദ്ദേഹത്തിന്റെ പ്രവർത്തികൾക്കു നിയമത്തിന്റെ പിൻബലം ലഭിക്കുന്നില്ലെങ്കിലും അതിൽ ധാരാളമായി ആത്മീകത കാണുവാൻ ആയിട്ട് നമുക്ക് കഴിയുന്നുണ്ട്.അതിലേക്കു നമുക്ക് അടുത്ത ഭാഗത്ത് കടക്കാം.നന്ദി.നമസ്കാരം.................................................................................................................

കുറിപ്പുകൾ:-

